

പൂമ്പാറ്റ അമർചിത്രകഥ

No. 143

# പാണ്ഡവർ അരക്കില്ലത്തിൽ

മഹാഭാരതം



# മഹാഭാരതം - 8

## പാണ്ഡവർ അരക്കില്ലത്തിൽ

'മഹാഭാരതം' ഭാരതത്തിന്റെ കഥയാണ്-നമ്മുടെ ഓരോരുത്തരുടെയും കഥ. ജനമേജയൻ സപ്പസത്രം നടത്തുന്നതിനിടയിൽ, തന്റെ പിതാമഹന്മാരായ പാണ്ഡവരുടെ കഥ പറയാൻ വേദവ്യാസനോട് അപേക്ഷിക്കുന്നു.

വേദവ്യാസൻ ശിഷ്യനായ വൈശമ്പായനനോട് കഥ പറഞ്ഞു കേൾപ്പിക്കാൻ ആജ്ഞാപിച്ചു. വിഘ്നേശ്വരനായ ഗണപതിയേയും വാണീദേവിയേയും തന്റെ ഗുരുനാഥനെയും നരനാരായണന്മാരെയും വന്ദിച്ചിട്ട്, വൈശമ്പായനൻ ഭാരതകഥ പറഞ്ഞു തുടങ്ങി.

വേദവ്യാസൻ മുതൽ പാണ്ഡവരും നൂററുപേരും വരെയുള്ള കുരുവംശത്തിന്റെ ഉൽപ്പത്തിയും, ദ്രോണാചാര്യർ രാജകുമാരന്മാരെ ആയുധവിദ്യ പഠിപ്പിച്ചതും, അരങ്ങേററ ദിവസം അപമാനിതനായ കർണ്ണനെ ദുര്യോധനൻ യുവരാജാവാക്കിയതും, പാണ്ഡവ-കൗരവന്മാർക്കിടയിൽ വൈരം വളർന്നു വന്നതും, വൈശമ്പായനൻ ഏഴാം ഭാഗത്തിൽ വിവരിച്ചു. പാണ്ഡവരെ നശിപ്പിക്കാനായി, ദുര്യോധനനും കൂട്ടരും അവരെ വാരണാവതത്തിലെ ഉത്സവത്തിനു പറഞ്ഞയക്കുന്നതും, അരക്കില്ലത്തിൽ കുടുക്കി അഗ്നിക്കിരയാക്കാൻ ശ്രമിക്കുന്നതുമായ കഥാഭാഗമാണ് ഇനി പറയുന്നത്.




പാണ്ഡവർ വാരണാവതത്തിലെത്തിയപ്പോൾ അവിടുത്തെ ജനങ്ങൾ അവർക്ക് അത്യുത്സാഹത്തോടെ രാജകീയമായ വരവേല്പു നൽകി.
അന്നാട്ടിലെ നാനാജാതി പൗരജനങ്ങളുടെ വീടുകൾ സന്ദർശിച്ചും അവരോടൊപ്പം ആഹ്ളാദിച്ചും പാണ്ഡവർ പത്തു നാൾ കഴിച്ചു.
പിന്നീട്‌ പാണ്ഡവർ, പുരോചനന്റെ സ്നേഹഭാവേനയുള്ള നിർബന്ധപ്രകാരം, താമസിച്ചിരുന്ന കൊട്ടാരം വിട്ട് അവർക്കു വേണ്ടി പുതിയതായി പണിതീർത്ത ഗൃഹത്തിലേക്കു മാറിത്താമസിച്ചു.


"പുതിയ മാളികയിലെത്തിയപ്പോൾ യുധിഷ്ഠിരന് പെട്ടെന്ന് നെയ്യും കൊഴുപ്പും അരക്കും കൂടിച്ചേർന്ന ഒരു തരം ഗന്ധം ചുററും അനുഭവപ്പെട്ടു.






"യുധിഷ്ഠിരൻ ഭീമനോടു പറഞ്ഞു:
ഭീമാ, സൂക്ഷിച്ചു നോക്കിയാൽ, ഈ കെട്ടിടം തീ പിടിക്കുന്ന വസ്തുക്കൾ കൊണ്ടുണ്ടാക്കിയതാണെന്നു മനസ്സിലാക്കാം. ദുര്യോധനന്റെ നിർദ്ദേശപ്രകാരം, നമ്മെ തീയിലിട്ടു കൊല്ലാൻ പുരോചനൻ തീർത്ത കെണിയാണിത്.


ഇതെല്ലാം മുൻകൂട്ടിക്കണ്ടതുകൊണ്ടാവാം വിദുരർ എനിക്കു ചില സൂചനകൾ നൽകിയത്.
ദുര്യോധനന്റെ ആജ്ഞയനുസരിച്ചാണ് ഈ കെട്ടിടം പണിയുന്നതെന്ന്, നമ്മുടെ നന്മയാഗ്രഹിക്കുന്ന ഇളയച്ഛാവൻ പറഞ്ഞതു ഞാനോർക്കുന്നു.


നമ്മൾ തീയിൽപ്പെട്ടു മരിച്ചുവെന്നറിഞ്ഞാൽ ഭീഷ്മപിതാമഹനു ദേഷ്യമുണ്ടായേക്കാം. എന്നുവെച്ച്, കൗരവർക്കു വിരോധം തോന്നത്തക്കവിധം അദ്ദേഹമതു പുറത്തു കാണിക്കാനിടയില്ല.
പിതാമഹനും മററു ഗുരുജനങ്ങളും നന്മ ഉപദേശിച്ച് അവരെ നന്നാക്കാൻ തുനിയും. അല്ലാതെ അവരെക്കൊണ്ടൊന്നുമാവില്ല.





"അപ്പോൾ ഭീമൻ പറഞ്ഞു:
ഇതു പെട്ടെന്നു തീപിടിക്കുന്ന കെട്ടിടമാണെങ്കിൽ നമുക്കുടൻ ആദ്യം താമസിച്ച കൊട്ടാരത്തിലേക്കു തിരിച്ചു പോകാം.




"അതു കേട്ട് യുധിഷ്ഠിരൻ പറഞ്ഞു:
അങ്ങനെയല്ല; ഒന്നുമറിയാത്തവരെപ്പോലെ നാമിവിടെത്തന്നെ തുടരുകയാണു വേണ്ടത്. അതേസമയം ജാഗ്രതയായി കരുതിയിരിക്കുകയും വേണം.




പുരോചനന്റെ പദ്ധതികൾ നാം മനസ്സിലാക്കിയെന്നറിഞ്ഞാൽ ഉടൻ അയാൾ നമ്മെ തീയിലിട്ടു കൊല്ലും.




അതല്ല, നമ്മൾ പെട്ടെന്നിവിടം വിടാൻ തുനിഞ്ഞാൽ, ദുര്യോധനന്റെ ചാരന്മാരുടെ പിടിയിൽ പെട്ടു മരിക്കേണ്ടി വരികയും ചെയ്യും.




കഷ്ടകാലത്തിന്, സേനയും ഖജനാവും അയാളുടെ കീഴിലാണിപ്പോൾ. മാത്രമല്ല, നമ്മുടെ എതിരാളികളുടെ തുണയുമുണ്ടയാൾക്ക്. നമുക്കാണെങ്കിൽ ഇതൊന്നുമില്ലതാനും.




നമ്മെക്കൊല്ലാൻ എന്തു ഹീനമാർഗ്ഗവും അയാൾ സ്വീകരിക്കും.






അതുകൊണ്ട്, നമ്മുടെ അന്തിമലക്ഷ്യം ആരെയുമറിയിക്കാതെ, പകൽ സമയം അടുത്ത കാട്ടിൽ വേട്ടയാടിക്കഴിക്കാം. അപ്പോൾ, ഒളിച്ചുകഴിയാനുള്ള സ്ഥലവും രക്ഷപ്പെടാനുള്ള കാട്ടുവഴികളും നമുക്ക് നേരത്തെ കണ്ടുവെയ്ക്കാം.




രക്ഷപ്പെടാനുള്ള മാർഗ്ഗത്തെക്കുറിച്ചു ചിന്തിച്ചുകൊണ്ട്, ഓരോ നിമിഷവും ജാഗ്രതയോടെ കഴിയാം. പുരോചനനു നേരിയ സംശയം പോലുമുണ്ടാകാതെ കിടപ്പറയിൽ നിന്നു ഭൂമിക്കടിയിലൂടെ രഹസ്യമായി ഒരു തുരങ്കമുണ്ടാക്കാം. ഞാനിപ്പറഞ്ഞതു പോലെ...




... കരുതലോടെ കാര്യങ്ങൾ നടത്തിയാൽ കത്തിച്ചാമ്പലാകാതെ നമുക്കിവിടുന്നു രക്ഷപ്പെടാം.




"അങ്ങനെയിരിക്കെ ഒരു ദിവസം, വിദുരർ അയച്ച ഒരാൾ പാണ്ഡവരെ രഹസ്യമായി വന്നു കണ്ടു.
നിങ്ങളെ സഹായിക്കാനായി വിദുരർ അയച്ചതാണെന്നെ. മണ്ണിനടിയിൽ തുരങ്കമുണ്ടാക്കാൻ എനിക്ക് നന്നായറിയാം.













“അയാളുടെ വാക്കുകൾ കേട്ട് യുധിഷ്ഠിരൻ പറഞ്ഞു:















"തുരങ്കത്തിലേക്കുള്ള പ്രവേശനദ്വാരം മന്ദിരത്തിന്റെ നടുവിലുള്ള മുറിയിൽനിന്നായിരുന്നു. തറനിരപ്പിൽ...


"...ആരുമറിയാതെ അതു മറച്ചുവെച്ചിരുന്നു.


"രാത്രി പാണ്ഡവർ ആയുധങ്ങളെല്ലാമൊരുക്കിവെച്ച് തയ്യാറായിത്തന്നെ മുറിക്കുള്ളിലുറങ്ങി. പകൽസമയത്ത്...


"...കാട്ടുകളിൽനിന്നു കാട്ടുകളിലേക്കു സഞ്ചരിച്ച് ആ വനമാകെ പരിചയപ്പെട്ടു.




അങ്ങനെ, മനസ്സിലെ വികാരങ്ങളും ചിന്തകളും പുറത്തറിയിക്കാതെ, പുരോചനന് ഒട്ടും സംശയത്തിനിട കൊടുക്കാതെ പാണ്ഡവരും...
...കുന്തിയും വാരണാവതത്തിലെ ജനങ്ങളുമായി ഇടപഴകിക്കഴിഞ്ഞു. വിദുരരയച്ച തുരങ്കംവെട്ടുകാരനൊഴിച്ച് മററാർക്കും അവരുടെ പദ്ധതികളെക്കുറിച്ച് ഒരറിവുമില്ലായിരുന്നു.


"പാണ്ഡവരുടെ സന്തോഷഭാവത്തോടെയുള്ള പെരുമാററം പുരോചനനെ കൂടുതൽ ധൈര്യവാനാക്കി.


"...അയാളുടെ കുടിലത നിറഞ്ഞ നീക്കങ്ങൾ കണ്ട്...


"യുധിഷ്ഠിരൻ സഹോദരരോടു പറഞ്ഞു:
നമുക്കു രക്ഷപ്പെടാനുള്ള ദിവസമടുത്തിരിക്കുന്നു. ദുഷ്ടനായ പുരോചനനെ ഇതിനുള്ളിലിട്ടു തീകൊളുത്തിയിട്ടു വേണം നമുക്കു സ്ഥലം വിടാൻ. ദുര്യോധനനു സംശയം തോന്നാനും പാടില്ല.




"ഒരു ദിവസം കുന്തി ബ്രാഹ്മണരെ വിളിച്ചുവരുത്തി മൃഷ്ടാന്നഭോജനം നൽകി.


"ആഹാരം തേടി അന്നു വൈകീട്ട് ഒരു കാട്ടാള സ്ത്രീയും അവരുടെ അഞ്ചു മക്കളും ദുർവിധിയെന്നോണം അവിടെ വന്നു ചേർന്നു.


"മൂക്കുമുട്ടെ ആഹാരം കഴിച്ചു് ആ ഭാഗ്യഹീനർ കൊട്ടാരത്തിനുള്ളിൽ തന്നെ കിടന്നു് മതികെട്ടുറങ്ങിപ്പോയി.






"എല്ലാവരും തളർന്നുറങ്ങിയപ്പോൾ... കൊടുങ്കാറ്റു ചീറിയടിക്കുന്ന, കനത്തിരുണ്ട ആ രാത്രിയിൽ ഭീമൻ...


"...പുരോചനൻ കിടന്നുറങ്ങിയിരുന്ന മുറിയുടെ ഭാഗത്തും പുറത്തേയ്ക്കുള്ള...


"... വാതിലുകൾക്കും തീകൊളുത്തി.


"കെട്ടിടമാകെ തീയാളിയപ്പോൾ...












“അണയ്ക്കാനാവാത്ത വിധം കത്തിയെരിയുന്ന കൊട്ടാരം
കണ്ട് അവർ വാവിട്ടു നിലവിളിച്ചു.

ഇത്
പാണ്ഡവരെ
നശിപ്പിക്കാൻ
ദുര്യോധനൻ
മനഃപൂർവം
ചെയ്യിപ്പിച്ച
താണ്!

ധൃതരാഷ്-
ട്രരുടെ അറി
വില്ലാതൊന്നു
മല്ല ആ ദുഷ്ടൻ
ദുര്യോധനൻ
ഇവരെ തീയിലിട്ടു
കൊന്നത്,
തീർച്ച.

പാണ്ഡുപുത്ര
ന്മാരെയും
കുന്തിയേയും ശത്രു
ക്കളായിക്കണ്ട്
ഇത്ര ഹീനമായി
ക്കൊന്ന ധൃതരാഷ്-
ട്രർ ശരിക്കനു
ഭവിക്കും!

ഏതായാലും,
ഭീഷ്മരും
ദ്രോണരും
കൃപരുമൊക്കെ
ഈ ചതിയിൽനിന്നു
പാണ്ഡവരെ രക്ഷി
ക്കാഞ്ഞതു കഷ്ട
മായിപ്പോയി!




"രാത്രി ഓടിക്കൂടിയ വാരണാവതത്തിലെ പൗരജനങ്ങൾ പലവിധത്തിലും തീയണക്കാൻ വൃഥാശ്രമം നടത്തുമ്പോൾ പാണ്ഡവർ മാതാവിനോടൊപ്പം...


"... രഹസ്യമാർഗ്ഗത്തിലൂടെ ക്ഷീണിതവശരായി നടന്നുനീങ്ങുകയായിരുന്നു. കുറേ ദൂരം പിന്നിട്ടപ്പോൾ, ഉറക്കക്ഷീണവും ഭയവും...


"...തളർച്ചയുമെല്ലാം കൊണ്ട്, മുന്നോട്ടു നീങ്ങാനാവാതെ അവർ കുഴങ്ങി.




"അപ്പോൾ, വീരനും കരുത്തനുമായ ഭീമസേനൻ അമ്മയേയും സഹോദരങ്ങളെയും ചുമലിലും കൈകളിലുമായി വഹിച്ചുകൊണ്ട്...


"...ധൈര്യത്തോടെ യാത്ര തുടർന്നു. കൂരിരുട്ടത്ത് കൊടുംകാട്ടിലൂടെ...


"...നടന്നു നീങ്ങിയ ഭീമന്റെ കാൽക്കീഴിൽ മരങ്ങളും വള്ളികളും ഞെരിഞ്ഞമർന്നു. ഭൂമി തരിച്ചുനിന്നു.



“ഗംഗാതീരത്തുള്ള കാട്ടിലൂടെ അവർ യാത്രചെയ്യുമ്പോൾ ഒരാൾ അവിടെയെത്തി. എല്ലാം മുൻകൂട്ടി അറിഞ്ഞിരുന്ന വിദുരർ അയച്ച ഒരു വിശ്വസ്ത ഭൃത്യനായിരുന്നു അത്.



“നദിയുടെ ആഴം നോക്കി, അക്കരെയെത്താൻ ശ്രമിച്ചുകൊണ്ടിരുന്ന പാണ്ഡവരോടും കുന്തിയോടും അയാൾ അടയാളവാക്കായി ഇപ്രകാരം..



“...പറഞ്ഞു:







































പാണ്ഡവർ രക്ഷപ്പെട്ടു
വെളിയിൽ പോയതിൻ
ശേഷം, വിദുരർ അയച്ച
പണിക്കാരൻ
തുരങ്കത്തിന്റെ
പ്രവേശനദ്വാരം,
മററുള്ളവർ കാണും
മുമ്പ്, ആരുമറിയാത്ത
വിധം ഭദ്രമായി
അടച്ചു നിരപ്പാക്കി.

നേരം പുലർന്നപ്പോൾ, അവിടെ
കൂടിയ പൗരജനങ്ങൾ കനൽക്ക
ഷണങ്ങളായിത്തീർന്ന കെട്ടിടഭാ
ഗങ്ങൾക്കിടയിൽ പാണ്ഡവരുടെ
ഭൗതികാവശിഷ്ടങ്ങൾ തിരഞ്ഞു.

ആ പാവം കാട്ടാളസ്ത്രീയുടെയും
അഞ്ചു മക്കളുടെയും കത്തിത്തീർന്ന
ശരീരഭാഗങ്ങൾ പാണ്ഡവരുടേതെ
ന്നാൾക്കാർ തെറ്റിദ്ധരിച്ചു.




കൂടുതൽ പരിശോധിച്ചപ്പോൾ അതൊരു അരക്കില്ലമായിരുന്നെന്നും, തീപിടുത്തത്തിൽ പുരോചനനും മരിച്ചെന്നുമവർ മനസ്സിലാക്കി.


“ഒരാൾ പറഞ്ഞു:
ദുര്യോധനൻ പറഞ്ഞതു കേട്ട് ആ ദുഷ്ടൻ പുരോചനൻ ഈ ശാപം പിടിച്ച കൊട്ടാരം തീർത്തു. ഒടുവിൽ, താൻ കുഴിച്ച കുഴിയിൽത്തന്നെ അവൻ വീണു!


ശരിയാണ്. പാണ്ഡവരെ കൊല്ലാൻ കൊളുത്തിയ തീയിൽ അവനും വെന്തു മരിച്ചു.
പാണ്ഡവർ വെന്തു മരിച്ച വിവരം ധൃതരാഷ്ട്രർ അറിയട്ടെ. അതായിരുന്നല്ലോ അയാളുടെ ലക്ഷ്യം.


താമസിയാതെ ആ ദുരന്തത്തെപ്പറ്റി ധൃതരാഷ്ട്രരെ അറിയിച്ചു.






“വാരണാവതത്തിൽ നിന്നുള്ള വാർത്ത കേട്ട് ധൃതരാഷ്ട്രർ ദുഃഖാർത്തനായി വിലപിച്ചു:
പാണ്ഡു മരിച്ച ദുഃഖം ഞാനിന്നും ശരിക്കറിയുന്നു. ദൈവമേ! ... വീരകുമാരന്മാരും കുന്തിയും നമ്മെ വിട്ടു പോയല്ലോ!


അവരുടെ ബന്ധുമിത്രാദികളും നമ്മുടെ ആൾക്കാരും ഉടൻ വാരണാവതത്തിലേക്കു പോകണം. കുന്തിയുടെയും ധീരന്മാരായ പാണ്ഡവരുടെയും അന്ത്യകർമ്മങ്ങൾ വേണ്ടവിധം നടത്തണം.


കുന്തിയുടെയും പുത്രന്മാരുടെയും ആത്മശാന്തിക്കായി എന്തെല്ലാമാണോ ചെയ്യേണ്ടത്, അതെല്ലാം എന്റെ ധനമുപയോഗിച്ചു ചെയ്തുകൊള്ളൂ.




"പിന്നീട്, ബന്ധുമിത്രാദികളോടൊപ്പം ധൃതരാഷ്ട്രർ പാണ്ഡുപുത്രന്മാരുടെ ആത്മശാന്തിക്കായി ബലികർമ്മാദികൾ നടത്തി.


"മരിച്ചവരെ പേരും പേരും വിളിച്ചു ബന്ധുക്കൾ കരഞ്ഞു:
എന്റെ യുധിഷ്ഠിരാ, കുരുവംശത്തിലകമായിരുന്നല്ലോ നീ!...


ഭീമാ, അർജ്ജുനാ, വീരകുമാരന്മാരേ...


മോനേ നകുലാ സഹദേവാ, കുന്തി ഞങ്ങളെയിട്ടേച്ചു പോയല്ലോ!


പാണ്ഡവരുടെ വേർപാടിൽ പൗരജനങ്ങൾ അതീവ ദുഃഖിതരായി. പക്ഷേ സത്യമറിയാവുന്ന വിദുരർ മാത്രം കൂടുതൽ സങ്കടപ്പെട്ടില്ല.






"ഇതിനിടെ, പാണ്ഡവർ നക്ഷത്രങ്ങളുടെ സഹായത്തോടെ തെക്കു ദിക്കിലേക്കുള്ള യാത്ര തുടർന്നു.


"നടന്നലഞ്ഞ്, ഒടുവിൽ അവർ ഒരു ഘോരവനത്തിലെത്തിച്ചേർന്നു.


"വിശന്നു ദാഹിച്ചു വല്ലാതെ തളർന്നിരുന്നു അവർ. ഉറക്കം കൺപോളകൾക്കു കനം കൂട്ടി. അപ്പോൾ യുധിഷ്ഠിരൻ ഭീമനോടു പറഞ്ഞു:
പുരോചനൻ തീയിൽ മരിച്ചിരിക്കുമെന്നു നമുക്കു തീർച്ചയില്ല..


...എങ്കിൽ അതിലപ്പുറം അപകടമുള്ള മറ്റൊരു കാര്യവുമില്ല.




ഈ സംശയം തീർക്കാൻ, ഒളിച്ചു നടക്കുന്ന നമുക്കെങ്ങനെ കഴിയും?


പേടിപ്പെടുത്തുന്ന ഈ കൊടുങ്കാട്ടിൽ, ദിക്കുപോലുമറിയാത്ത ഈ സ്ഥലത്ത് തങ്ങുന്നത പകടമാണ്. സർവശക്തിയും ചോർന്നവശരായ ഞങ്ങൾ എങ്ങനെ നടക്കും?


കാററിനൊപ്പം കരുത്തനും വേഗമുള്ളവനുമായ നീ ഞങ്ങളെ ചുമന്നുകൊണ്ടു നടന്നാൽ മാത്രമേ നമുക്കിവിടന്നു രക്ഷപ്പെടാനാവൂ.


"ഭീമസേനൻ തന്റെ മാതാവിനെയും സഹോദരന്മാരെയും വഹിച്ചുകൊണ്ട്...






"... പ്രചണ്ഡമായ വേഗത്തിൽ, കല്ലും മുള്ളും ചവിട്ടിമെതിച്ച് ഭീമൻ അസാമാന്യമായ ധൈര്യത്തോടെ മുന്നോട്ടു കുതിച്ചു... കുന്നുകളും മലകളും താണ്ടി...


"... അരുവികളും ചോലകളും ചാടിക്കടന്ന്...


"... കുത്തനെ തൂക്കായ പാറകളും മേടുകളും കടന്ന്...




...സന്ധ്യയായപ്പോൾ ഭീമൻ കാട്ടിലൊരു വിജനമായ സ്ഥലത്തെത്തിച്ചേർന്നു ദുഷ്ടമൃഗങ്ങളുടെ വിഹാരരംഗമായ അവിടെ കായ്കനികളോ വെള്ളമോ ഉണ്ടായിരുന്നില്ല.


"ഇരുൾ പരന്നപ്പോൾ ക്രൂരമൃഗങ്ങൾ ഓരിയിടാൻ തുടങ്ങി. പെട്ടെന്ന് ഇരമ്പിവന്ന കൊടുങ്കാറ്റ് ഇലകളെപ്പറത്തി, മരങ്ങളെ കടപുഴക്കി അവിടെയെങ്ങും ചുററിയടിക്കാൻ തുടങ്ങി.


" മുന്നോട്ട് നീങ്ങാനാവാതെ തളർന്നിരുന്ന പാണ്ഡവർക്കു നടുവിൽ ദാഹിച്ചു വരണ്ട തൊണ്ടയുമായി കുന്തിയിരുന്നു.
അഞ്ചാൺമക്കളുടെ അമ്മയാണു ഞാൻ. അവരെന്റെ ചുററുമുണ്ടുതാനും. എന്നിട്ടും ഒരിററു വെള്ളത്തിനായി എന്റെ തൊണ്ട വരണ്ടു പൊട്ടുന്നു!


അമ്മയുടെ സ്ഥിതി കണ്ടു മനംനൊന്ത ഭീമൻ വെള്ളത്തിനായി ഇറങ്ങിത്തിരിച്ചു.






"കുറെ ദൂരം പോയപ്പോൾ അടുത്തൊരിടത്ത് പടന്നു പന്തലിച്ചു നിൽക്കുന്ന ഒരു വലിയ ആൽമരം ഭീമന്റെ ദൃഷ്ടിയിൽപ്പെട്ടു.


"അമ്മയേയും സഹോദരന്മാരെയും ആലിൻചുവട്ടിലിരുത്തിയിട്ട് ഭീമൻ പറഞ്ഞു:
വെള്ളത്തിൽ ജീവിക്കുന്ന പക്ഷികളുടെ ശബ്ദം ഞാൻ കേൾക്കുന്നുണ്ട്. അടുത്തെവിടെയെങ്കിലും ഒരു തടാകമുണ്ടാകും.


നിങ്ങൾ ഇവിടെയിരിക്കൂ, ഞാൻ വെള്ളമന്വേഷിക്കട്ടെ.


"ഭീമൻ ജലപക്ഷികളുടെ ശബ്ദം കേട്ട ദിക്കിലേക്കു നടന്നു കുറേക്കഴിഞ്ഞ്...




..ഒരു തടാകത്തിന്റെ അരികി ലെത്തി.


"ഭീമൻ അതിലിറങ്ങി ദാഹം തീർത്ത ശേഷം മുങ്ങിക്കുളിച്ചു.


"ഉത്തരീയം വെള്ളത്തിൽ മുക്കിക്കുതിർത്തുകൊണ്ട്...


"...ഭീമൻ ധൃതിയിൽ തിരിച്ച്...


"..അമ്മയുടെയും സഹോദരന്മാരുടെയും മട്ടത്തെത്തി






"വെറും നിലത്ത് മണ്ണിൽക്കിടന്നുറങ്ങുന്ന അവരെക്കണ്ട് ഭീമന്റെ മനസ്സ് ദുഃഖം കൊണ്ടു നിറഞ്ഞു.
സ്വന്തം അമ്മ മണ്ണിൽ ക്ഷീണിച്ചവശയായിക്കിടക്കുന്നതു കാണാൻ വിധിച്ച ഞാനെന്തു പാപിയാണ്!


കുന്തിഭോജന്റെ പുത്രി, വിചിത്രവീര്യന്റെ പുത്രഭാര്യ, പാണ്ഡു മഹാരാജാവിന്റെ പട്ടമഹിഷി പൊടിമണ്ണിൽ വിശന്നു വലഞ്ഞു വീണുറങ്ങുക!


ധർമ്മദേവന്റെയും ദേവേന്ദ്രന്റെയും വായുഭഗവാന്റെയും മക്കളെ പ്രസവിച്ച കുന്തി, രത്നശയ്യയിൽ കിടന്നുറങ്ങേണ്ട എന്റെയമ്മ വെറും നിലത്തു കിടക്കുക!


കൊട്ടാരത്തിൽ പട്ടുമെത്തയിൽക്കിടക്കേണ്ട രാജകുമാരന്മാർ കൊടുങ്കാട്ടിൽ പൊടിമണ്ണിൽ തളർന്നുറങ്ങുന്നു!





































വേദവ്യാസ വിരചിതമായ 'മഹാഭാരത'ത്തിന്റെ എട്ടാം ഭാഗം വൈശമ്പായനൻ ഇപ്രകാരം പറഞ്ഞവസാനിപ്പിച്ചു.